

വിജയപുരം രൂപതയുടെ അഭിവന്ദ്യമെത്രാൻ
റൈററ്. റവ. ഡോ. കൊർണേലിയസ്
ഇലഞ്ഞിക്കൽ തിരുമേനിക്ക്
വിജയപുരം രൂപതയിലെ വൈദികരും
സന്യാസിനീസന്യാസിമാരും അല്മായരും
ഭക്ത്യാദരപൂർവം സമർപ്പിക്കുന്ന

# മംഗളപത്രം

അഭിവന്ദ്യപിതാവേ,

ഇക്കഴിഞ്ഞ പതിനാറു സംവത്സരക്കാലം ഞങ്ങളുടെ വത്സലതാതനും മാർഗ്ഗദീപവും ഭരണാധികാരിയും ആയിരുന്നതിനുശേഷം, അങ്ങു ഞങ്ങളെ വിട്ടു്, പ്രാചീനവും പ്രശസ്തവുമായ വരാപ്പുഴ അതിരൂപതയുടെ മെത്രാപ്പോലീത്താ ആയി സേവനമനുഷ്ഠിക്കാൻ പോകുന്ന ഈ അവസരത്തിൽ, ഞങ്ങളുടെ ഹൃദയപൂർവകമായ ആശംസകളും അനുമോദനങ്ങളും അങ്ങേയ്ക്കു ബഹുമാനപുരസ്സരം അർപ്പിക്കുന്നതോടൊപ്പം, ഞങ്ങളുടെ അകൈതവമായ കൃതജ്ഞതയും ഭക്ത്യാദരവുകളും സവിനയം പ്രകാശിപ്പിച്ചുകൊള്ളട്ടെ.

നമ്മുടെ ആത്മീയപിതാവായ മാർത്തോമ്മാശ്ലീഹാ ഭാരതമണ്ണിൽ ഇദംപ്രഥമമായി കാലൂന്നിയെന്നു പരക്കെ പരിഗണിക്കപ്പെടുന്ന കൊടുങ്ങല്ലൂർ ദേശത്തു്, അതിപുരാതനമായ ഇലഞ്ഞിക്കൽ ആര്യവൈദ്യകുടുംബത്തിൽ ജനിച്ച അങ്ങേയ്ക്കു് ഒരു ഉത്തമക്രിസ്തീയകുടുംബത്തിന്റെ വിശ്വാസദാർഢ്യവും സച്ചരിതരായ മാതാപിതാക്കളുടെ സുകൃതസമ്പത്തും ജന്മാവകാശമായി ലഭിച്ചു. സ്വദേശത്തുതന്നെ സ്കൂൾവിദ്യാഭ്യാസം പൂർത്തിയാക്കിയശേഷം നിത്യനഗരമായ റോമായിലെ സുപ്രസിദ്ധമായ ഊർബൻ സർവകലാശാലയിൽ നിന്നും ക്രൈസ്തവ–ഹൈന്ദവതത്ത്വശാസ്ത്രങ്ങളിലും കാനൻ നിയമത്തിലും പ്രശസ്തമാംവണ്ണം ഡോക്ടറേറ്റു് ബിരുദങ്ങൾ കരസ്ഥമാക്കി, സ്വന്തം അതിരൂപതയിൽ ഭാഗ്യസ്മരണാർഹനായ അട്ടിപ്പേറ്റി മെത്രാപ്പോലീത്താതിരുമനസ്സിലെ സെക്രട്ടറി, മൈനർ സെമിനാരി റെക്ടർ, വികാരി ജനറാൾ, വികർ കാപ്പിറ്റുലർ ആദിയായ നിലകളിൽ സ്തുത്യർഹമായ സേവനം അനുഷ്ഠിച്ചതിനുശേഷമാണല്ലോ ഈ രൂപതാദ്ധ്യക്ഷനായി അങ്ങു് നിയമിതനായതു്.

അങ്ങയുടെ ജീവിതവിശുദ്ധിയും വിപുലമായ വിജ്ഞാനവും അഗാധമായ പാണ്ഡിത്യവും അസാധാരണമായ ഭരണപാടവവും സംസ്കാരവൈശിഷ്ട്യവും കലാവൈഭവവും സഹിഷ്ണുതയും കർമകുശലതയും ഈ രൂപതയുടെ ക്ഷേമൈശ്വര്യങ്ങൾക്കു വേണ്ടി അങ്ങു് സർവ്വാത്മനാ സമർപ്പിച്ചു. അവിടുത്തെ ഇക്കഴിഞ്ഞ പതിനാറു സംവത്സരക്കാലത്തെ നേട്ടങ്ങൾ അപാരവും അനുപമവുമാണു്. എങ്കിലും അവയിലേക്കു് ഈ അവസരത്തിൽ ഞങ്ങളൊന്നു കണ്ണോടിച്ചുകൊള്ളട്ടെ.

ഏതു രംഗത്തും ആസൂത്രണം അത്യന്താപേക്ഷിതമാണെന്നു വിശ്വസിക്കുന്ന അങ്ങു്, ജനിച്ചു വളർന്ന അതിരൂപതയിൽ നിന്നു തികച്ചും വ്യത്യസ്തമായ സാഹചര്യങ്ങളുള്ള ഈ രൂപതയെ വിശദമായും ശാസ്ത്രീയമായും പഠിക്കുന്നതിനുവേണ്ടി വിദഗ്ധരായ വ്യക്തികളോടൊപ്പം വിസ്തൃതമായ ഈ രൂപതയൊട്ടാകെ പലവട്ടം പര്യടനം നടത്തി, ബന്ധപ്പെട്ട എല്ലാവരുമായി കൂലങ്കഷമായ ചർച്ചകൾചെയ്തു്, ഇവിടത്തെ എണ്ണമററ പ്രശ്നങ്ങളെപ്പററി സമഗ്രമായ അറിവു സമ്പാദിക്കുകയും തുടർന്നു് അജപാലനം, മതബോധനം, വിശ്വാസപ്രചാരണം, വിദ്യാഭ്യാസം, ആതുരശുശ്രൂഷ, സാമൂഹികസേവനം ആദിയായ രംഗങ്ങളിൽ എന്തെല്ലാം ചെയ്യാൻ സാധിക്കും എന്നുള്ളതിനെപ്പററി വിശദമായി പഠിച്ചു്, കാര്യക്ഷമവും പ്രായോഗികവുമായ ഒരു സമഗ്രപദ്ധതി തയ്യാറാക്കി. അതിന്റെ അടിസ്ഥാനത്തിൽ ആളിന്റെയും അർത്ഥത്തിന്റെയും ലഭ്യത അനുസരിച്ചു്, സാവധാനത്തിലെങ്കിലും അനുസ്യൂതം അവിടുന്നു പ്രവർത്തിച്ചുകൊണ്ടിരുന്നു. തത്ഫലമായി കുറഞ്ഞ ഈ കാലയളവിൽ വിസ്മയനീയമായ നേട്ടങ്ങളുണ്ടാക്കാൻ അങ്ങേയ്ക്കു കഴിഞ്ഞിട്ടുണ്ടു്.

ക്രൈസ്തവവിശ്വാസത്തിന്റെയും ജീവിതത്തിന്റെയും കേന്ദ്രബിന്ദുവാണു് പരിശുദ്ധകുർബാന. അതിനു താങ്ങായി നില്ക്കുന്നതു മരിയഭക്തിയാണു്. ദിവ്യകാരുണ്യത്തോടും ദിവ്യകാരുണ്യനാഥനോടുമുള്ള ഭക്തി അങ്ങയുടെ

ജനങ്ങളിൽ രൂഢമൂലമാക്കുന്നതിനും അങ്ങനെ, അവരിൽ വിശ്വാസദാർഢ്യം കൈവരുത്തുന്നതിനുമായി തീക്ഷ്ണമായ പ്രാർത്ഥന കൊണ്ടും ഉദാത്തമായ മാതൃക കൊണ്ടും ഹൃദയസ്പർശിയായ ഉപദേശങ്ങൾ കൊണ്ടും അങ്ങ് അനവരതം പരിശ്രമിച്ചിട്ടുണ്ട്.

ദൈവാരാധനക്രമങ്ങൾ ചൈതന്യപൂർണ്ണവും ഭക്തിസംവർദ്ധകവും ആകർഷകവും ആക്കിത്തീർക്കുന്നതിന് അനുഗൃഹീതഗായകകവികൂടിയായ അങ്ങ് രചിച്ചുകൂട്ടിയ ശതക്കണക്കിനു ഭക്തിഗാനങ്ങൾ, പുസ്തകരൂപത്തിലും കാസററുരൂപത്തിലും കേരളത്തിനകത്തും പുറത്തും പ്രചുരപ്രചാരം സിദ്ധിച്ചിട്ടുണ്ട്.

ഈ രൂപതയിൽ നിന്നുതന്നെയുള്ള ദൈവവിളികൾ തുലോം കുറവായിരുന്നതിനാൽ, അയൽ രൂപതകളിൽനിന്നു വൈദികരേയും കന്യാസ്ത്രീകളേയും സ്വീകരിക്കാൻ അങ്ങയുടെ മുൻഗാമികൾ നിർബന്ധിതരായിരുന്നു. അങ്ങനെ വന്നിട്ടുള്ളവർ ഈ രൂപതയുമായി താദാത്മ്യപ്പെട്ട് സ്തുത്യർഹമായ സേവനം അനുഷ്ഠിക്കുന്നുണ്ടെങ്കിലും അന്തിമമായി 'വിജയപുരത്തിന്റെ രക്ഷ വിജയപുരത്തിന്റെ സന്താനങ്ങളിൽത്തന്നെയായിരിക്കുന്നു'വെന്നു നല്ലവണ്ണം മനസ്സിലാക്കിക്കൊണ്ട്, ഇവിടെ നിന്നുതന്നെ വൈദികസന്യാസാന്തസ്സുകളിലേക്കു ദൈവവിളികളെ പ്രോത്സാഹിപ്പിക്കുന്നതിനു വളരെയേറെ ധനം വ്യയംചെയ്ത് ആണ്ടുതോറും ദൈവവിളി ക്യാമ്പുകളും മററും സംഘടിപ്പിക്കുകയും അവ നടത്തുന്നതിനു സൗകര്യപ്രദമായ ഒരു മനോഹരമന്ദിരം അങ്ങ് നിർമ്മിക്കുകയും ചെയ്തിട്ടുണ്ട്. തത്ഫലമായി ഇന്ന് ഇവിടെ സേവനമനുഷ്ഠിക്കുന്ന വൈദികരിൽ 30 ശതമാനവും, മൈനർ-മേജർ സെമിനാരികളിൽ പഠിക്കുന്ന വൈദികവിദ്യാർത്ഥികളിൽ 100 ശതമാനവും ഈ രൂപതയുടെതന്നെ അരുമസന്താനങ്ങളാണെന്നുള്ളതു പ്രത്യേകം പ്രസ്താവ്യമാണ്. വൈദികരുടെ പ്രവർത്തനങ്ങളെ സഹായിക്കുന്നതിനായി നവാഗതർ ഉൾപ്പെടെ, സന്യാസിനീസന്യാസിമാരുടെ 24 ഭവനങ്ങൾ അങ്ങയുടെ സേവനകാലത്ത് ഇവിടെ സ്ഥാപിതമായിട്ടുണ്ട്.

നിർമ്മാണരംഗത്ത് അങ്ങ് കൈവരിച്ച നേട്ടങ്ങൾ അത്ഭുതാവഹമാണ്, അസൂയാർഹമാണ്. പുതിയതും പഴയതു പുനരുദ്ധരിച്ചതുമായി 67 പള്ളികൾ അങ്ങയുടെ കാലത്തു രൂപതയിൽ ഉണ്ടായി. 45 കുരിശുപള്ളികളും 47 വൈദികവസതികളും വിവിധശ്രേണികളിലുള്ള 14 വിദ്യാലയങ്ങളും ചെറുതും വലുതുമായ 7 രോഗശുശ്രൂഷാകേന്ദ്രങ്ങളും 24 സൺഡേസ്കൂൾകെട്ടിടങ്ങളും ഈ ചുരുങ്ങിയ കാലയളവിൽ നിർമ്മിതമായിട്ടുണ്ട്.

സ്വയംപര്യാപ്തമല്ലാത്ത ഇടവകകൾക്കു സാമ്പത്തികഭദ്രത കൈവരുത്തുന്നതിനായി അതതു സ്ഥലത്തെ പരിതഃസ്ഥിതികൾ പരിഗണിച്ച്, ആവശ്യമുള്ള നിലംപുരയിടങ്ങൾ വാങ്ങിച്ചു കൃഷിസൗകര്യങ്ങൾ വർദ്ധിപ്പിച്ചു. കൃഷിചെയ്ത് ആദായമുണ്ടാക്കാൻ സൗകര്യമില്ലാത്ത സ്ഥലങ്ങളിൽ വാടകക്കെട്ടിടങ്ങൾ നിർമ്മിച്ചു വരുമാനമാർഗം തുറന്നുകൊടുത്തിട്ടുണ്ട്.

ഈ രൂപതയിലെ ജനസംഖ്യയിൽ ഒരു നല്ല പങ്കുവരുന്ന അവശക്രൈസ്തവവിഭാഗം വിശ്വാസത്തെ പ്രതി പല വിവേചനങ്ങളും അസമത്വങ്ങളും അനീതികളും അനുഭവിച്ചുകൊണ്ടിരിക്കുകയാണല്ലോ. ഈദൃശസാമൂഹിക സാമ്പത്തികരാഷ്ട്രീയപ്രശ്നങ്ങൾക്കു കഴിവതും പരിഹാരമുണ്ടാക്കുന്നതിനായി പിന്നണിയിൽ നിന്നുകൊണ്ട്, അങ്ങ് നിരന്തരമായ പ്രോത്സാഹനവും ധീരമായ നേതൃത്വവും നൽകുകയും വലിയൊരളവു വരെ വിജയം കൈവരിക്കുകയും ചെയ്തിട്ടുണ്ട്.

രൂപതാംഗങ്ങളിൽ ഭൂരിപക്ഷവും സാമ്പത്തികമായി പിന്നോക്കം നിൽക്കുന്നവരാണ്. വിശക്കുന്ന വയറിനോടു വേദമോതിയതുകൊണ്ടു പ്രയോജനമില്ലെന്നും പട്ടിണിപ്പാവങ്ങളുടെ മുമ്പിൽ ദൈവം പ്രത്യക്ഷപ്പെടുന്നത് അപ്പത്തിന്റെ രൂപത്തിലാണെന്നും നല്ലവണ്ണം മനസ്സിലാക്കിയ അങ്ങ്, അങ്ങയുടെ സമയത്തിന്റെയും കഴിവിന്റെയും സിംഹഭാഗവും സാമ്പത്തിക സാമൂഹികപ്രവർത്തനങ്ങൾക്കായി ഉഴിഞ്ഞുവയ്ക്കുകയും ദാരിദ്ര്യത്തിന്റെ

ഉറവിടമായ തൊഴിലില്ലായ്മ പരിഹരിക്കുന്നതിനായും പാർപ്പിടമില്ലാത്തവർക്കു പാർപ്പിടമുണ്ടാക്കുന്നതിനായും ദുരിതമനുഭവിക്കുന്നവർക്ക് ആശ്വാസം പകരുന്നതിനായും അനാഥരേയും ആർത്തരേയും വികലാംഗരേയും സംരക്ഷിക്കുന്നതിനായും തീരാരോഗികളെയും മരണാസന്നരെയും ശുശ്രൂഷിക്കുന്നതിനായും ചെറുതും വലുതുമായ ഒട്ടനവധി സ്ഥാപനങ്ങളും പദ്ധതികളും രൂപതയുടെ വിവിധ ഭാഗങ്ങളിൽ വിജയപ്രദമായി നടപ്പിലാക്കിയിട്ടുണ്ട്.

പ്രവർത്തനം മന്ദഗതിയിലായിരുന്ന വിജയപുരം സോഷ്യൽ സർവ്വീസ് സൊസൈററിയെ പുനരുദ്ധരിച്ച്, രൂപതയിലെ എല്ലാ പ്രദേശങ്ങളേയും ജനവിഭാഗങ്ങളേയും ഉൾക്കൊള്ളുന്ന ഒരു പാക്കേജ് പദ്ധതിക്ക് അങ്ങു രൂപം നൽകി. തൊഴിൽ നൽകുവാനും സ്വയംതൊഴിൽ കണ്ടെത്തുവാനും ദുരിതാശ്വാസം നൽകുവാനും ഭവനങ്ങൾ നിർമ്മിക്കുവാനും ജനങ്ങളുടെ വരുമാനം വർദ്ധിപ്പിക്കുവാനും ഉതകുന്ന പരിപാടികൾ ഈ പദ്ധതിയുടെ കീഴിൽ നടന്നുകൊണ്ടിരിക്കുന്നു. കോട്ടയം അമലനിലയം ഫൈബർ സെൻറർ, കോട്ടയം നിർമല സോഷ്യൽ ഇൻസ്റ്റിററ്യൂട്ട്, ഇടുക്കി മിനി ഇൻഡസ്ട്രിയൽ എസ്റ്റേററ് മുതലായ പ്രസ്ഥാനങ്ങൾ പ്രത്യേകം എടുത്തുപറയേണ്ടവയാണ്. ആതുരസേവനാർത്ഥം നിലകൊള്ളുന്ന സ്ഥാപനങ്ങളാണ് പാമ്പനാർ റൂറൽ ഹെൽത്ത് സെൻറർ, കോട്ടയം ഫാത്തിമമാതാ ഫിസിയോതെറാപ്പി സെൻറർ ആൻഡ് പോളിയോ ക്ലിനിക് മുതലായവ. ഇങ്ങനെ, സാമൂഹികപ്രവർത്തനങ്ങൾ വിജയകരമായി തുടർന്നുകൊണ്ടുപോകുന്നതിന് എല്ലാ സജ്ജീകരണങ്ങളുമുള്ള ഒരു സ്വതന്ത്രഏജൻസിയായി വിജയപുരം സോഷ്യൽ സർവീസ് സൊസൈററി ഇന്നു വളർന്നുകഴിഞ്ഞിരിക്കുന്നു.

ലോകത്തിലെ ഏററം വലിയ കത്തോലിക്കാ അല്മായസംഘടനയായ സെൻറ് വിൻസൻറ് ഡി പോൾ സൊസൈററിയുടെ ഒരു സെൻട്രൽ കൗൺസിൽ ഇവിടെ സ്ഥാപിക്കുന്നതിനും വളരെ ചുരുക്കം ഇടവകകളിൽ മാത്രം പ്രവർത്തിച്ചിരുന്ന കോൺഫറൻസുകൾ അറുപത്തഞ്ചാക്കി വർദ്ധിപ്പിക്കുന്നതിനും അവിടുന്ന് ഉദാരമായ പ്രോത്സാഹനം നൽകിയിട്ടുണ്ട് എന്നതും പ്രത്യേകം പ്രസ്താവ്യമാണ്.

അങ്ങയെ ഭരമേല്പിച്ചിരുന്ന ഈ രൂപതയുടെ സർവ്വോന്മുഖമായ പുരോഗതിക്കുവേണ്ടി ഈദൃശസേവനങ്ങൾ ഇനിയും ദീർഘകാലം തുടർന്നുകൊണ്ടുപോകുമെന്നായിരുന്നു ഞങ്ങളുടെ പ്രതീക്ഷയും പ്രത്യാശയും. പക്ഷേ, ദൈവത്തിൻെറ വഴികൾ അജ്ഞാതവും അവിടുത്തെ പദ്ധതികൾ അഗ്രാഹ്യവുമാണ്. ഞങ്ങളുടെ ഇഷ്ടമല്ല, അവിടുത്തെ തിരുവിഷ്ടം നിറവേറട്ടെ എന്നു പ്രാർത്ഥിച്ചുകൊണ്ട് ദൈവത്തിൻെറ തിരുമനസ്സിനു ഞങ്ങൾ പരിപൂർണ്ണമായി കീഴ്‌വഴങ്ങുന്നു. എങ്കിലും വത്സലപിതാവേ, അങ്ങു ഞങ്ങളെ വിട്ടുപോകുന്നു എന്ന ചിന്ത ഞങ്ങളെ അതീവദുഃഖിതരാക്കുന്നു. ഞങ്ങൾ എക്കാലവും അങ്ങയെ കൃതജ്ഞതാനിർഭരമായ ഹൃദയത്തോടെ പ്രാർത്ഥനാപൂർവം സ്മരിക്കും. ഞങ്ങളിൽ നിന്ന് ഉണ്ടായിട്ടുള്ള തെററുകളും കുററങ്ങളും കുറവുകളും സദയം ക്ഷമിക്കണമെന്നു ഞങ്ങൾ കേണപേക്ഷിക്കുന്നു. ദൈവത്തിൻെറ ഉപരിമഹത്വത്തിനും ദൈവജനത്തിൻെറ സമഗ്രമായ സമുദ്ധാരണത്തിനുംവേണ്ടിയുള്ള അങ്ങയുടെ പ്രവർത്തനങ്ങൾ അവിരാമം തുടരുന്നതിനുവേണ്ട ആയുസ്സും ആരോഗ്യവും അനുഗ്രഹവും കരുണാവാരിധിയായ ദൈവം അങ്ങേയ്ക്കു സമൃദ്ധമായി നൽകട്ടെ എന്ന് ആത്മാർത്ഥമായി പ്രാർത്ഥിച്ചുകൊണ്ടും അങ്ങയുടെ പൈതൃകാനുഗ്രഹം യാചിച്ചുകൊണ്ടും അങ്ങേയ്ക്കു ഞങ്ങൾ യാത്രാമംഗളങ്ങൾ ഹൃദയപൂർവം നേർന്നുകൊള്ളട്ടെ.

എന്ന്

അത്യഗാധമായ ബഹുമാനാദരവുകളോടെ

കോട്ടയം
വിനയപുരസ്സരം

17–3–87
ക്രിസ്തുവിൽ അങ്ങയുടെ പ്രിയപ്പെട്ട മക്കൾ